


# सारस्वत वाणी

प्रकाशनः
संयुक्त गौड सारस्वत सभा, कालिकत

ANNUAL SUBSCRIPTION ₹ 12/-

खंड 42 अंक 7 (केवळ अंगा खातीर) जूलाय 1, 2020

# SARASWATH VANI

Published By
SAMYUKTHA GOWD SARASWATH SABHA, CALICUT

# Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 42 | अंक 7 | (केवळ अंगा खातीर) | जूलाय 1, 2020

## मांडावळ

पान

| | | |
|---|---|---|
| Cover Story | പയ്യന്നൂർ രമേഷ് പൈ | 7 |
| സ്കാൻഡിനേവിയൻ സുന്ദരികൾ | ഡോ. ആശാ ജയകുമാർ | 11 |
| The First Encounter -KonkaniVe ? | Gurudas G. Pai | 18 |
| കൊങ്കണി ഭാഷയും ലിപിയും | ബി.വസന്തഷേണായി | 24 |
| ഭാരതീയ സ്ത്രീ: ഒരു വിഹഗാവലോകനം | ആർ.ഹരി | 27 |
| खबर आनी घडणूक | | 31 |
| खास दीस | | 36 |

**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 25th of each month:**
**Editor, Saraswath Vani**
**Sooraj Jewellers**
**Kamath Lane**
**CALICUT - 673 001**
**e-mail: saraswathvani@gmail.com**

## प्रार्थना

All that is invisible is verily the Infinite Brahman; all that is visible is also the Infinite Brahman; the whole universe has come out of the Infinite Brahman; Brahman is infinite although the whole universe has come out of it.

**(Brihadaranyakopanishad: V, I, I)**

## सुभाषितम्

One should not make fun of the handicapped, the deformed, the ignorant, the illiterate, the aged, the ugly, the impoverished and the low-born.

**(Manusmrithi 4 - 141**

## अमृतवचनम्

The mind is a muscle. It needs to be stretched to stay sharp. It needs to be prodded and pushed to perform. Let it get idle and lazy, and that muscle will become a pitiful mass of flab.

**(Charles Rozell Swindoll)**

# G. VAMAN BHAT

(19.11.1952 - 18.06.2020)

U. Gopal Maller

Late Vaman Bhat was more a friend to me than anything else. Temperamentally we were poles apart. So also, our philosophies and perceptions of life were diametrically opposite. For him, life was nothing but a means of enjoyment. He wanted to remain in a jovial mood and festive environment perpetually. He was perfectly content with that sort of life. However, here, the question who is right and who is wrong does not arise at all and is also irrelevant, as sitting in judgement on someone else's life, based on one's own standpoint or viewpoint is a sure sign of hubris, which should be totally abjured. To pass judgement on others is a bad habit. However, I would like to say one thing: to be frank, in spite of our longstanding connection and proximity with each other, he always remained something of an enigma to me.

Travelling was a passion for him. Arranging conducted tours to different places, especially to pilgrim centres in India, was almost a hobby for him. He had even conducted a tour to Nepal. Although such tours mostly brought him losses than profits, he rejoiced in them. Almost all such arranged tours were, as said earlier, pilgrimages. Even people from far off places used to join such trips with much delight and enthusiasm. I had even heard people enquiring of him about his next tour programme and making their booking in advance. In 1989, on the occasion of the sishya sweekar ceremony at the Varanasi Shree Kashi Math, he had conducted a tour programme for the benefit of the sishyavrinda of Kozhikode.The last trip, I remember, he arranged was to Kolkata, Bhubhaneshwar, Puri, etc. Unfortunately, he had to terminate the trip at Chennai and return to Calicut, as, because of inclement weather, trains were cancelled. This trip resulted in a heavy loss to him, but he was least perturbed. However, because of his failing health, he could not organise any more trips.

He was a devotee of the Shree Kashi Math Samsthan and its

Matadhipatis. And I can say with certainty, at least since mid-1970s, he used to attend the festivities and ceremonies connected with the commencement of the Chaturmasya Vrith of the Shree Kashi Mathadhipati, as also the digvijay of His Holiness, marking the culmination of the Chaturmasya period. In spite of his failing health and attendant infirmities, he used to visit the camps of His Holiness at different place to pay obeisance to the Dharmaguru. Many a time, he also had the occasion to be in the celebration committees on special occasions of celebrations related to the Math. He was made a member of the Calicut Shree Kashi Math in the year 2010, and remained a member till his end. During the visits of the Swamijs at the Math, in spite of his failing health, he used to render service almost round the clock.

For over forty years, he was the priest at the Sree Panduranga Mandir, Kozhikode. And for him, services he offered to the Lord were never a means of livelihood, but the performance of a solemn duty and offering at the Lotus Feet of Kaliyugavarada Panduranga. When the Mandir was consecrated in 1969, his father, V. Ganapathi Bhat, was the officiating priest at the Mandir. And after his father's death in 1972, he had taken over as the priest.

Even after he gave up the post of the priest due to his physical condition a few years ago, and shifted to Nashik, to be with his wife, Vandana V Bhat, who was employed in the South Air Force Station, Deolali, Nashik, he used to invariably come to Kozhikode during the Pratishta Vardhanti Mahotsava and Ashada Ekadashi celebrations at the Panduranga Mandir. Also, while in Calicut during other times, he used to visit the Mandir every evening. To that extent he was committed to Lord Panduranga. It was his wish to once again offer poojas to the Lord as the priest. But that wish of his unfortunately did not fructify. However, it is my belief that it was only because of the blessings of the Lord that he, with multiple illnesses of serious nature, could survive and remain active and agile till the last moment.

He was equally committed to his Grama Devata (village deity) Lord Lakshmi Narasimha of Thalassery. In the initial stages, he was imparted lessons in priest craft by his elder cousin brother, Rajpurohit Padmanabha Bhat ji, at his own Nigamagama Pathasala at

Thalassery. So, for many years, he was domiciled at Thalassery, his native place. It was the unexpected death of his father in 1972, necessitated his shifting to Kozhikode, to take care of the family and the family business. However, he continued to visit Thalassery often to maintain his contact with his native place and for paying obeisance to his village deity. During the yearly Karthik Pournima festival at the temple, he used to collect donations from traditional donors, as a service to the Lord.

In the year 1991-1992, he was elected as the secretary of the SGS Sabha and he continued to hold the post continuously for 15 years, till the year 2005 - 2006, and, thus, secured for himself the distinction of the longest serving secretary of the Sabha. It was during his tenure as the Secretary the initial moves were made for the construction of the Saraswath Bhavan. And the Silver Jubilee of the Sabha in 1999, and the Silver Jubilee of the Saraswath Vani in 2004, were the two major and memorable events in the history of the Sabha during his tenure as the secretary.

He was also one of the office bearer of the Kozhikode unit of the All Kerala Gowd Saraswath Brahmana Mahasabha.

The COVID-19 protocol, which forced him to remain indoors continuously for over three months, had mentally shaken him to the core. This forced 'internment' was really more than what he could bear. He was upset and dejected, and wanted to jump into a train and reach Kozhikode at the first opportunity.

However, it was his desire to die at Nashik, where his mother died and was cremated. And the merciful God fulfilled his wish and he breathed his last at Nashik on June 18, 2020, and his mortal remains were cremated the same day at sacred precincts of Panchavadi, where Lord Shree Ramachandra, it is believed, had performed the last rites of his father Dasharatha, during His vanavasa.

I pray, along with all belonging to the Sabha fraternity, pray for the sadgathi of the departed soul.

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

## സ്വീഡൻ ദ് സ്വീറ്റ്! (ഭാഗം 3)

ഡോ.ആശാജയകുമാർ

### സ്റ്റോക്ക് ഹോം - പട്ടണപ്രദക്ഷിണം

ആഗ്നസ്സ് എന്ന സ്വർണ്ണത്തലമുടിക്കാരിയായിരുന്നു ഞങ്ങളുടെ ഗൈഡ്. എയർഹോസ്റ്റസായിരുന്നു അവർ. ഭർത്താവ് പൈലറ്റും. ഇപ്പോൾ വിശ്രമ ജീവിതം നയിക്കുന്നു. ആഗ്നസ്സ് ഒരു ഹോബി എന്ന നിലയ്ക്കാണ് ഗൈഡായി വേഷമിടുന്നത്.

Stolkholm City Hall ആണ് ആദ്യം ഞങ്ങൾ കാണാൻ പോയത്. ആഗ്നസ്സ് ഞങ്ങൾക്കു വേണ്ടി ടിക്കറ്റെടുത്തിരുന്നു. എല്ലാവർക്കും CITY HALL എന്നെഴുതിയ പച്ച നിറത്തിലുള്ള, വട്ടത്തിലുള്ള സ്റ്റിക്കർ കിട്ടി. എല്ലാവരും സ്റ്റിക്കർ ഉടുപ്പിലൊട്ടിക്കണം. നോബൽപ്രൈസ് ജേതാക്കൾക്ക് വിശിഷ്ട വിരുന്ന് നൽകുന്ന സ്ഥലമാണ് സിറ്റിഹാൾ. ഇതിനു പുറമെ പലതരം ഓഫീസുകൾ, കോൺഫറൻസ് ഹാളുകൾ, ലക്ഷ്വറി റസ്റ്ററന്റുകൾ എന്നിവയും സിറ്റിഹാളിൽ പ്രവർത്തിച്ചു വരുന്നു.

1907 ലാണ് സിറ്റിഹാൾ നിർമ്മിക്കാൻ തീരുമാനിച്ചത്. ഇതിനു വേണ്ടി പ്ലാൻ മത്സരം നടത്തി. അവസാന റൗണ്ടിൽ രണ്ടു ആർക്കിടെക്റ്റുകൾ കടന്നുവന്നു- വെസ്റ്റ്മാൻ എന്ന ആർക്കിടെക്റ്റും, ഓസ്റ്റ്ബർഗ് എന്ന ശില്പിയും. ഓസ്റ്റ്ബർഗിന് സിറ്റിഹാൾ നിർമ്മാണത്തിന്റേയും, വെസ്റ്റ്മാന് സ്റ്റോക്ക്ഹോം കോർട്ട് ഹൗസ് നിർമ്മാണത്തിന്റേയും ചുമതല കിട്ടി. 1911 ൽ പണിതുടങ്ങി, 1923 ൽ സിറ്റിഹാളിന്റെ നിർമ്മാണം പൂർത്തിയായി. 8 മില്യൺ ചുവന്ന ഇഷ്ടിക ഇതിന്റെ നിർമ്മാണത്തിനു വേണ്ടി വന്നു. ഈ ഇഷ്ടികയ്ക്ക് "munktegel" അഥവാ monk's brick എന്നാണ് പേര്- കാരണം ഇവ പരമ്പരാഗതമായി പള്ളികളും, പുരോഹിതന്മാരുടെ (monks) അരമനകളും പണിയാനാണ് ഉപയോഗിച്ചിരുന്നത്. Lina factory യാണ് ഇഷ്ടികകളെല്ലാം പണിതു നൽകിയത്. 1923 ജൂൺ 23 -ാം തിയ്യതി സിറ്റി ഹാൾ ഉദ്ഘാടനം ചെയ്തു.

ദീർഘ ചതുരാകൃതിയിൽ നിർമ്മിച്ച സിറ്റി ഹാളിന്റെ ഒരു ഭാഗം ബ്ലൂഹാൾ എന്നറിയപ്പെടുന്നു. ഓസ്റ്റ്ബർഗ് ആദ്യം രൂപകൽപന ചെയ്ത പ്ലാനിൽ ഈ ഹാൾ നീലനിറത്തിലുള്ള ടൈൽസ് കൊണ്ട് നിർമ്മിക്കാനാണ് ഉദ്ദേശിച്ചിരുന്നത്. പക്ഷെ ഓസ്റ്റ്ബർഗ് തന്റെ പ്ലാനുകൾ പല പ്രാവശ്യം മാറ്റി. ഇപ്പോഴത്തെ blue hallൽ നീല നിറമൊന്നും തന്നെയില്ല. പേര് original പേരു തന്നെ.

ബ്ലൂഹാളിലാണ് നോബേൽ ജേതാക്കൾക്കുള്ള സ്വീകരണവും വിരുന്നും. പോയ വർഷങ്ങളിൽ നോബേൽ സമ്മാനം നേടിയവർക്കും ക്ഷണമുണ്ടാകും.

1300 പേർക്ക് അവിടെയിരുന്ന് ഭക്ഷണം കഴിക്കാനുള്ള സൗകര്യമുണ്ട്. സ്വീഡനിലെ രാജാവും ഈ വിരുന്നിൽ പങ്കെടുക്കും. ഡിസംബർ പത്താം തിയ്യതി. നൊബേലിന്റെ ചരമ ദിനത്തിലാണ് പുരസ്കാരം വിതരണം ചെയ്യാറ്.

ബ്ലൂഹാളിലെ വാദ്യോപകരണമായ ഓർഗൻ സ്കാൻഡിനേവിയയിലെ ഏറ്റവും വലിയ ഓർഗനാണ്. 10,270 പൈപ്പുകളാണ് ഇതിലുള്ളത്.

ബ്ലൂഹാളിന് മുകളിലുള്ള ഗോൾഡൻ ഹാളിലും ഞങ്ങൾ പോയി. 18 മില്യൺ സ്വർണ്ണ നിറമുള്ള, സ്വർണ്ണം പൂശിയ കുഞ്ഞു ടൈലുകളാണ് ഗോൾഡൻ ഹാളിന്റെ ചുവരുകളെ അലങ്കരിക്കുന്നത്! ലോകത്തിലെ പല രാജ്യങ്ങളിലേയും പ്രധാന കാഴ്ചകൾ അവിടത്തെ ചുവരുകളിലുണ്ട്. ഇന്ത്യയിൽ നിന്നുള്ള അലങ്കരിച്ച ആന, രാജാവ്, ഒറീസയിലെ ക്ഷേത്രത്തിന്റെ മാതൃക എന്നിവ ഞങ്ങൾ കണ്ടുപിടിച്ചു.

സ്വർണ്ണ നിറത്തിലുള്ള ഒരു ശില്പം ഞങ്ങളെ ആകർഷിച്ചു. നീണ്ടു മെലിഞ്ഞ നഗ്നനായ പുരുഷൻ; രണ്ടു ചിറകുകളുമുണ്ട്. മുഖത്ത് സ്ത്രൈണ ഭാവമാണ്. നീണ്ടഒ രുവ ാളുപയോഗിച്ച്ക ാൽചുവട്ടിൽച ുരുണ്ടുക ിടക്കുന്നഏ തോ ജീവിയെ വധിക്കുന്നു. തിന്മയെ നേരിടുന്ന ഏതോ വിശുദ്ധനോ, മാലാഖയോ ആയിരിക്കണം ആ സ്വർണ്ണവർണ്ണക്കാരൻ (cenotaph of Birger Jarl).

സിറ്റിഹാളിൽ നിന്നും പുറത്തിറങ്ങുന്നവർക്ക് തങ്ങളുടെ ഉടുപ്പുകളിൽ ഒട്ടിച്ചു വച്ചിരിക്കുന്ന സ്റ്റിക്കർ അവിടെ സ്ഥാപിച്ചിട്ടുള്ള ബോർഡിൽ ഒട്ടിച്ചു വെയ്ക്കാം. ഞങ്ങൾക്കു കിട്ടിയ സ്റ്റിക്കർ ഓർമ്മയ്ക്കായി ഞാൻ എന്റെ notebookൽ സൂക്ഷിച്ചു വെച്ചു. അമ്പലത്തിൽ പൂജാരി നൽകുന്ന ചന്ദനം നെറ്റിയിൽ കുറി വരച്ചതിനു ശേഷം, ബാക്കി വരുന്നത് അവിടത്തെ തൂണിലോ, നന്ദിക്കാളയുടെ പുറത്തോ പുരട്ടുന്നതുപോലെ ആളുകൾ ഈ സ്റ്റിക്കറുകൾ തോന്നുന്നിടത്തൊക്കെ ഒട്ടിച്ച് വൃത്തികേടാക്കാതിരിക്കാനായിരിക്കണം ഇങ്ങനെയൊരു ബോർഡ് സ്ഥാപിച്ചിരിക്കുന്നത്. മാരിവില്ലിലെ ഏഴു നിറങ്ങളുള്ള സ്റ്റിക്കറുകൾ ഞങ്ങളവിടെ കണ്ടു.

നീണ്ട ഇടനാഴിയിലൂടെ കടന്നു പോകുമ്പോൾ മച്ചിനെ താങ്ങി നിർത്തുന്ന തൂണുൾ ആഗ്നസ്സ് കാണിച്ചുതന്നു. രണ്ടു തൂണുകൾ അടുത്തടുത്തായി സ്ഥാപിച്ചിരിക്കുന്നു. പിന്നെ നീണ്ട ഒരു ഗ്യാപ്പ്. വീണ്ടും രണ്ടു തൂണുകൾ. ഒരു തൂണ് നീണ്ടുരുണ്ടിട്ടാണെങ്കിൽ, മറ്റേത് ഷഡ്കോണാകൃതിയിലുള്ളതാണ്- അതായത് ഒരെണ്ണം പുരുഷനും മറ്റേത് സ്ത്രീയും എന്നാണ് ഗ്രീക്ക് സങ്കല്പം.

സിറ്റിഹാളിലെ കൗൺസിൽ റൂമും ഞങ്ങൾ സന്ദർശിച്ചു. വൈക്കിംഗ് കപ്പൽ കമഴ്ത്തി വച്ചതു പോലെയായിരുന്നു അതിന്റെ മേൽക്കൂര. 101 കൗൺസിലർമാർക്കുള്ള ഇരിപ്പിടങ്ങൾ അവിടെ സജ്ജീകരിച്ചിട്ടുണ്ട്. ലോകത്തിൽ ഏറ്റവും സത്യസന്ധരായ, അല്ലെങ്കിൽ ഒട്ടും കൈക്കൂലിവാങ്ങാത്ത, കൗൺസിലർമാരാണ് അവിടെയുള്ളതെന്ന് ആഗ്നസ്സ് പറഞ്ഞു-തികച്ചും അഭിമാനത്തോടെ.

കൗൺസിൽ ഹാളിൽ മീഡിയയ്ക്കുവേണ്ടിയും, പൊതുജനങ്ങൾക്കുവേണ്ടിയും ബാൽക്കണികളുണ്ട്. കൗൺസിലിൽ നടക്കുന്ന ചർച്ചകൾ വീക്ഷിക്കാനും, ഉടനടി റിപ്പോർട്ടു ചെയ്യാനുമാണ് ഈ സംവിധാനം.

സ്റ്റോക്ക്ഹോം പട്ടണ പ്രദക്ഷിണത്തിനിടയിൽ ആഗ്നസ്സ് അവിടുത്തുകാരുടെ ജീവിത രീതികളെപ്പറ്റി പരാമർശിച്ചു. 18 വയസ്സായാലുടനെ ആൺകുട്ടിയാ

യാലും പെൺകുട്ടിയായാലും അച്ഛനമ്മമാരെ വിട്ട് ജോലി അന്വേഷിച്ചിറങ്ങും. ഒരു വർഷം 60,000 ഓളം വിദ്യാർത്ഥികളാണ് ഇപ്രകാരം സ്കൂളിൽ നിന്നും ഉദ്യോഗാർത്ഥികളായി പുറത്തിറങ്ങുന്നത്. മിനിസ്ട്രി ഓഫ് ലേബർ അവരുടെ അഭിരുചിക്കിണങ്ങുന്ന തൊഴിൽ നൽകും. 1800 സ്വീഡിഷ് ക്രോണയാണ് തുടക്കത്തിൽ ശമ്പളം. ഇതിൽ 800 ക്രോണ ടാക്സും, ബാക്കി തുക തൊഴിലാളിക്കും. ചെറുപ്പക്കാർ ഇഷ്ടമുള്ള ഇണയോടൊത്ത് ജീവിക്കും- ജീവിച്ചു മതിയാകുമ്പോൾ കൗൺസിൽ ഹാളിൽ ശനിയാഴ്ച രണ്ടു മണിക്കും 4 മണിക്കും ഇടയ്ക്കുള്ള സമയത്ത് രണ്ടാളും കൂടി പോയി ഇനി ഞങ്ങൾ ഒരുമിച്ചുള്ള ജീവിതം മതിയാക്കുന്നു എന്നു പ്രഖ്യാപിച്ച് ബൈ പറഞ്ഞ് പിരിയും. so simple!

65 വയസ്സ് കഴിഞ്ഞവർക്ക് ഗവൺമെന്റ് പെൻഷൻ നൽകും. ഭർത്താവിനും ഭാര്യയ്ക്കും 9 മാസം പ്രസവാനന്തര അവധി കിട്ടും.

ആഗ്നസ്സിനോട് ഞാനൊരു ചോദ്യം ചോദിച്ചു- നിങ്ങളുടെ കുട്ടി 18 വയസ്സായപ്പോൾ നിങ്ങളെ വിട്ടു പോയോ? പോയപ്പോൾ എന്തു തോന്നി? എന്ന്. പെട്ടെന്ന് അവരുടെ മുഖം മ്ലാനമായി. അതെ, എന്റെ മകൻ അവന്റെ 18-ാം പിറന്നാളിന്റെ അന്ന് ഞങ്ങളെ വിട്ടുപോയി. വീടിന്റെ ഒരു നില നീ സ്വന്തമായി ഉപയോഗിച്ചോളൂ, നിന്റെ സ്വാതന്ത്ര്യത്തിൽ ഞങ്ങൾ കൈകടത്തുകയില്ല എന്നൊക്കെ കെഞ്ചിപ്പറഞ്ഞിട്ടും അവൻ അതൊന്നും ചെവിക്കൊണ്ടില്ല. വല്ലപ്പോഴും മുൻകൂട്ടി അപ്പോയിന്റ്മെന്റ് വാങ്ങി അവൻ ഞങ്ങളെ സന്ദർശിക്കാൻ വരും. അത്രേയുള്ളു ബന്ധം.

ഞാൻ വീണ്ടും ചോദിച്ചു, ആഗ്നസ്സ്, നിങ്ങളും ഒരിക്കൽ ഇതുപോലെ വീടു വിട്ടിറങ്ങിയതല്ലേ, നിങ്ങളുടെ അച്ഛനമ്മമാർക്കും ഇതുപോലെ വിഷമം തോന്നിക്കാണില്ലേ എന്നു ചോദിച്ചപ്പോൾ ഞാൻ സ്വീഡനിലല്ല ജനിച്ചു വളർന്നത്, ഞാൻ ഇറ്റലിക്കാരിയാണ്, ഭർത്താവിനൊപ്പം ഈ രാജ്യത്തേക്ക് പോന്നു എന്നേയുള്ളു എന്നു പറഞ്ഞു.

ഞങ്ങൾ സ്വീഡനിലെ ഒരു ലക്ഷത്തോളം വരുന്ന തടാകങ്ങളിൽ, വലിപ്പത്തിൽ മൂന്നാം സ്ഥാനമുള്ള 'മെൽറൺ' തടാകക്കരയിലെത്തി, ഗ്രൂപ്പ് ഫോട്ടോയെടുത്തു. (Lake MÄLRNE) 144 കിലോമീറ്ററാണ് ഈ തടാകത്തിന്റെ നീളം. ധാരാളം മത്സ്യ സമ്പത്തുള്ള തടാകമാണത്.

സ്വീഡനിലെ വേസ്റ്റ് റീസൈക്ലിംഗ് പ്ലാന്റ് കണ്ടു. വീടുകളിലെ വാട്ടർ പൈപ്പുകൾ ചൂടാക്കി, തണുപ്പുകാലത്ത് വീടുകൾ ചൂടാക്കി നിലനിർത്തുന്നതിന് ഈ പ്ലാന്റ് മുഖ്യ പങ്കു വഹിക്കുന്നു. പറഞ്ഞാൽ വിശ്വസിക്കുകയില്ല - വേറെ രാജ്യങ്ങളിൽ നിന്നും പാഴ് വസ്തുക്കൾ വിലയ്ക്കു വാങ്ങി ഇറക്കുമതി ചെയ്ത ആദ്യത്തെ രാജ്യമാണ് സ്വീഡൻ. ഉടനെ വന്നു വർഗ്ഗീസ് സാറിന്റെ കമന്റ് - ഇന്ത്യയിൽ നിന്നും ഫ്രീയായി പാഴ്വസ്തുക്കൾ നിങ്ങൾക്കു തരാം എന്ന്. ആഗ്നസ്സ് ചിരിച്ചു കൊണ്ട് ക്ഷമയോടെ പറഞ്ഞു - നന്ദി, നിങ്ങൾക്കും പാഴ് വസ്തുക്കൾ റീസൈക്കിൾ ചെയ്തുകൂടേ എന്ന്.

സ്റ്റോക്ക്ഹോം നഗരത്തിൽ 14 ദ്വീപുകളുണ്ട്. അതിലെ ഏറ്റവും വലിയ ദ്വീപായ കിംഗ്സ് ഐലന്റി ലൂടെയാണ് ഞങ്ങളിപ്പോൾ കടന്നു പോകുന്നത്. മനോഹരമായ പല പൂന്തോട്ടങ്ങളും തടാകങ്ങളും ഞങ്ങൾ ഈ ദ്വീപിൽ കണ്ടു.

സ്റ്റോക്ക്ഹോമിലെ പഴയ ജെയിലുകൾ ഇപ്പോൾ റസ്റ്ററന്റുകളാക്കി മാറ്റിയിരി

ക്കുന്നു. പുതിയ ജെയിലുകൾ നഗരഹൃദയത്തിൽ നിന്നും ദൂരെയാണ് പണിതിരിക്കുന്നത്. സ്റ്റോക്ക്ഹോമിലെ കെട്ടിടങ്ങൾ 15 വർഷം കൂടുമ്പോൾ അറ്റകുറ്റപ്പണികൾ തീർക്കുകയോ, പുതുക്കിപ്പണിയുകയോ ചെയ്യണമെന്നാണ് നിയമം.

ഹാർബറുകളിൽ ധാരാളം ബോട്ടുകളും കപ്പലുകളും കണ്ടു. May ഒന്നാം തീയ്യതി എല്ലാ ജലയാനങ്ങളും വെള്ളത്തിലിറക്കുമത്രെ. അതിന്റെ മുന്നോടിയായി മിക്കവയും അറ്റകുറ്റപ്പണി തീർത്ത് പുറത്തിറക്കിക്കഴിഞ്ഞു. തടാകങ്ങൾ തണുത്തുറഞ്ഞു കിടക്കുകയായിരുന്നു കഴിഞ്ഞ മാസങ്ങളിൽ - ആ സമയത്ത് ബോട്ടുകൾ വെള്ളത്തിലിറക്കിയാൽ പാറപോലെ ഉറച്ച മഞ്ഞുപാളികളിൽ തട്ടിത്തകരും.

പഴയ ബോട്ടുകളും കപ്പലുകളും റെസ്റ്ററന്റുകളായി ഉപയോഗിക്കുന്നതു കണ്ടു. ചിലത് നൈറ്റ്ക്ലബ്ബുകളായും, 18-ാം വയസ്സിൽ ജോലി തേടി ഇറങ്ങിയവർക്കുള്ള ചിലവു കുറഞ്ഞ പാർപ്പിടങ്ങളായും പ്രവർത്തിച്ചു വരുന്നു.

ഞങ്ങൾ ഐലന്റ് ഓഫ് ആർട്ടിസ്റ്റ്സ് അഥവാ ഐലന്റ് ഓഫ് ഗ്രെറ്റാ ഗാർബോ (Greta Garbo)യിലെത്തി. സ്വീഡിഷ് - അമേരിക്കൻ സിനിമാ താരമായിരുന്നു അതി സുന്ദരിയായ ഗ്രെറ്റ. 1935 ൽ പുറത്തിറങ്ങിയ അന്നാ കരിനീന, ക്വീൻ ക്രിസ്റ്റീന എന്നിവ ഹോളിവുഡിൽ അവർക്ക് പ്രശസ്തി നേടിക്കൊടുത്തു.

ഹാർബറിനെ ഫേയ്സ് ചെയ്യുന്ന പഴയ ചില കെട്ടിടങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന Gossip mirrors ആഗ്നസ്സ് ഞങ്ങൾക്കു കാണിച്ചു തന്നു. അടുത്ത വീടുകളിൽ എന്തൊക്കെ നടക്കുന്നുവെന്ന് ജനാലയ്ക്കരികിൽ നിന്നാൽ സമ്പന്നരായ, വേറെ പണിയൊന്നുമില്ലാത്ത വനിതകൾക്ക് കാണാൻ, പല ആംഗിളുകളിൽ സ്ഥാപിച്ചിരിക്കുന്ന കണ്ണാടികളാണിവ.

ഹാർബറിനടുത്തുള്ള എല്ലാ കെട്ടിടങ്ങളിലും സ്വീഡിഷ് പതാക പാറിക്കളിക്കുന്നുണ്ടായിരുന്നു. നീലയിൽ മഞ്ഞ കുരിശാണ് സ്വീഡിഷ് പതാകയിൽ കാണുന്നത്. എല്ലാ സ്കാൻഡിനേവിയൻ പതാകകളിലും ക്രിസ്തുമതത്തെ പ്രതിനിധാനം ചെയ്യുന്ന കുരിശുണ്ട്. സ്കാൻഡിനേവിയയിലെ പൂർവ്വികരായ കപ്പലോട്ടക്കാരെ വൈക്കിംഗ്സ് എന്നാണ് വിളിച്ചിരുന്നത്. അവർ പാഗനിസ്റ്റു കളായിരുന്നു - പ്രത്യേകിച്ച് ഒരു മതത്തിലും വിശ്വാസമുള്ളവരായിരുന്നില്ല അവർ. കൃഷിപ്പണിയും പ്രകൃതിയുമായിരുന്നു അവരുടെ മതം. പിന്നീട് യൂറോപ്പിന്റെ മറ്റു ഭാഗങ്ങളിൽ നിന്നും ക്രിസ്ത്യൻ മതപ്രചാരകർ സ്കാൻഡിനേവിയയിൽ എത്തുകയും ക്രിസ്തുമതം പ്രചരിപ്പിക്കുകയും ചെയ്തു.

മൽറൺ തടാകവും സമുദ്രവും തമ്മിൽ 75cm ഉയരത്തിന്റെ വ്യത്യാസമുള്ളതു കൊണ്ട് രണ്ടും കൂടിച്ചേരുന്ന സ്ഥലത്ത് ലോക്ക് നിർമ്മിച്ചിരിക്കുന്നതു കണ്ടു. ഈ ലോക്കിനകത്തുവെച്ച് വെള്ളം ഒരേ നിരപ്പിലാക്കുകയും, കപ്പലുകൾക്ക് സുഖമായി യാത്ര തുടരുകയും ചെയ്യാം.

മുസ്ലീം മതവിശ്വാസികൾക്കു പ്രാർത്ഥിക്കാൻ ഗംഭീരമായ ഒരു പള്ളിയും കണ്ടു. ഏതാണ്ട് ഒരു മില്ല്യൺ മുസ്ലീങ്ങൾ സ്വീഡനിലുണ്ടെന്ന് ആഗ്നസ്സ് പറഞ്ഞു.

**ഗംല സ്റ്റാൻ (Gamla stan)**: സ്വീഡനിലെ പുരാതന പട്ടണം, old town, staden mellan broarna എന്നൊക്കെയാണ് ഗംലസ്റ്റാനിന്റെ പഴയ പേരുകൾ.

രണ്ടു പാലങ്ങൾക്കിടയിലുള്ള പട്ടണം എന്നാണ് staden mellan broarna എന്ന വാക്കുകളുടെ അർത്ഥം. 13-ാം നൂറ്റാണ്ടിൽ പണിത കെട്ടിടങ്ങളും, കല്ലുകൾ പാകിയ (cobbled streets) ഇടുങ്ങിയ തെരുവുകളും നമ്മളെ നൂറ്റാണ്ടുകൾക്കു പിന്നിലേക്കു കൂട്ടിക്കൊണ്ടു പോകും. പഴയ ജർമൻ സ്റ്റൈലിലാണ് അധികവും നിർമ്മാണം നടത്തിയിരിക്കുന്നത്.

അവിടത്തെ തുറസ്സായ ചത്വരമാണ് stortorget. അതിനു ചുറ്റുമാണ് രണ്ടും മൂന്നും നിലകളുള്ള കെട്ടിടങ്ങൾ. സ്റ്റോക്ഹോമിലെ stock exchange building ഉം അക്കൂട്ടത്തിൽ പെടും. stolkholm blood bath എന്ന കുപ്രസിദ്ധിയാർജ്ജിച്ച സ്ഥലവും ഈ ചത്വരത്തിലുണ്ട്. ക്രിസ്റ്റ്യൻ രണ്ടാമൻ രാജാവിനെ എതിർത്ത സ്വീഡിഷ് ധനികരെ വധിക്കാറുണ്ടായിരുന്ന സ്ഥലമാണ് blood bath.

1722 മുതൽ തുടർച്ചയായി പ്രവർത്തിച്ചു വരുന്ന, ഗിന്നസ് ബുക്കിൽ ഇടം നേടിയ റസ്റ്റ്റന്റും അവിടെയുണ്ട് - Den Gyldene Freden എന്നാണ് അതിന്റെ പേര്. ഇതുകൂടാതെ പഴയ പള്ളികൾ, കൊട്ടാരങ്ങൾ, സെന്റ് ജോർജ്ജും വ്യാളിയും എന്ന ശിൽപവും The Iron Boy'' എന്ന ചെറിയൊരു ആൺകുട്ടിയുടെ ശിൽപവും ഗംലസ്റ്റാനിലുണ്ട്. പഴയ കെട്ടിടങ്ങളിൽ മിക്കവയും സുവനീർ ഷോപ്പുകളായി പ്രവർത്തിച്ചു വരുന്നു.

ആഗ്നസ്സും ചിക്കുവും ഫോൺ വഴി നിരന്തരം സമ്പർക്കം പുലർത്തിയതിന്റെ ഫലമായി, അൽപസമയത്തിനകം ചിക്കുവും മകൻ റിഷഭും അവിടെയെത്തിച്ചേർന്നു. നാട്ടിൽ നിന്നും ഇത്രയും ദൂരം യാത്ര ചെയ്ത് സ്വീഡനിൽ, അവളുടെ താമസസ്ഥലത്തിനടുത്തു വരെയെത്തിയ ഞങ്ങളെ അവൾ ഓടി വന്ന് കെട്ടിപ്പിടിച്ചു. റിഷുവിനു വേണ്ടി ഞങ്ങൾ കരുതി വെച്ചിരുന്ന പലഹാരപ്പൊതി അവനു നൽകി; സന്തോഷമായി. ഞങ്ങളുടെ ഗ്രൂപ്പിലെ മിക്കവരും ചിക്കുവിനോട് 'മോളേ' എന്ന് വിളിച്ച് സ്നേഹത്തോടെ പെരുമാറി. Goodwill വിൽസൺ അൽപം മാറി നിന്ന് ഈ കുട്ടിയെ ഞാൻ കണ്ടിട്ട്ണ്ടല്ലാ എന്നു പറഞ്ഞു. ഞാൻ വിൽസണെ ചിക്കുവിനു പരിചയപ്പെടുത്തിയപ്പോൾ അങ്കിൾ ഞാൻ ഗുഡ്വില്ലിൽ പല പ്രാവശ്യം പോയിട്ടുണ്ട് എന്നു പറഞ്ഞു.

വാരാണസിയിലെ ഇടുങ്ങിയ സ്റ്റ്രീറ്റുകൾ പോലെ തോന്നിച്ച വഴികളിൽ കൂടി ഞങ്ങൾ നടന്നു. വശങ്ങളിൽ സ്റ്റീൽപൈപ്പുകൾ സ്ഥാപിച്ചിട്ടുണ്ട്. മഞ്ഞ് വീണ വഴിയിലൂടെ നടക്കുമ്പോൾ, ഈ കമ്പിയിൽ മുറുകെ പിടിച്ച് വീഴ്ച തടയാം. ചിക്കു അവിടത്തെ നൂറ്റാണ്ടുകൾ പഴക്കമുള്ള Viking Rune Stone കാണിച്ചുതന്നു. അതിൽ ലിപികളല്ല, എന്തൊക്കെയോ രൂപങ്ങളാണ് കൊത്തി വച്ചിരിക്കുന്നത്. പാമ്പ്, ഇല എന്നിവ വ്യക്തമായിക്കാണാം.

അന്നു വൈകിട്ട് ആറു മണിക്കായിരുന്നു ഡിന്നർ. മഴ ചാറിത്തുടങ്ങി. തണുപ്പ് കൂടിക്കൂടി വന്നു. നിജോയും ചെറിയാൻസാറും സോമൻസാറും ചിക്കുവിനെസ്നേഹപൂർവ്വം ഡിന്നറിനു ക്ഷണിച്ചു. ഞങ്ങളും കൂടി നിർബന്ധിച്ചതോടെ അവൾ വരാമെന്നേറ്റു. ജോലിസ്ഥലത്തുള്ള സന്ദീപിനെ വിളിച്ച്, അയാൾക്കും നമ്മളോടൊപ്പം കൂടാൻ പറ്റുമോ എന്നന്വേഷിക്കാൻ ഞാനവളോടു പറഞ്ഞു. ഇല്ല, 7.30 വരെ സന്ദീപ് 'ബിസി'യായിരിക്കും.

സോൾന എന്ന സ്ഥലത്തെ CURRY FLAMES എന്ന ഇന്ത്യൻ റസ്റ്ററന്റിലായിരുന്നു ഡിന്നർ. ഞാൻ സ്വീഡനിൽ വന്നതിനുശേഷം ആദ്യമായിട്ടാണ് ഇന്ത്യൻ റസ്റ്ററന്റിൽ വരുന്നത് എന്ന് അവൾ പറഞ്ഞു.

ഡിന്നറിനു ശേഷം അവൾ റിഷുവിനേയും കൂട്ടി അവിടത്തെ ബസ്സിൽ കയറിപ്പോയി. ഗൂഗിളിൽ പരതി നോക്കിയപ്പോൾ സോൾനയിൽ നിന്നും വെറും നാല് സ്റ്റോപ്പുകൾക്കപ്പുറത്താണ് അവളുടെ അപ്പാർട്ട്മെന്റ് എന്നു മനസ്സിലായി. അവളുടെ താമസ സ്ഥലത്തേക്ക് ഞങ്ങളെ രണ്ടു പേരേയും ക്ഷണിച്ചുവെങ്കിലും ഭാഷ അറിയാത്ത നാട്ടിൽ കുടുങ്ങിപ്പോയാൽ ബുദ്ധിമുട്ടാകും എന്നു പറഞ്ഞ് ഞങ്ങൾ ആ ക്ഷണം നന്ദിപൂർവ്വം നിരസിച്ചു.

ഞങ്ങൾ റസ്റ്ററന്റിൽ നിന്നും അൽപദൂരം ബസ്സിൽ യാത്ര ചെയ്ത് Nacka എന്ന സ്ഥലത്തെ ക്വാളിറ്റി ഹോട്ടലിലെത്തി. അധികം വൈകാതെ സുഖ നിദ്രയിലാണ്ടു.

(തുടരും)

# The First Encounter -*KonkaniVe ?*

**Gurudas G. Pai, Goa**

Life means memories, the residual element of our day-to-day experiences. All kinds of experiences. Most memories fade away sooner or later, making way for the newer ones. But there are some memories that would not go away, and reside permanently in our heart and mind.

I want to tell you about an experience I had amongst Konkani families of Kannur and Payanoor (Kerala) way back in 1963.For better appreciation of my story, I need to give you some background.

I was born in Goa in 1936, which then was a Portuguese colony, and lived there throughout, except for the 4 years from 1954 to 1958, when I went to Bombay to pursue college education. I studied in WilsonCollege. My subjects for B.Sc. were Physics and Mathematics.

At that time, Goa's Liberation Movement had flared up in Bombay, which in turn gave rise to a co-lateral movement for the recognition of Konkani language to which I got exposed. It is then that I became aware of the existence of two more Konkani worlds, much larger than Goa, viz. Karnataka and Kerala. On completion of my studies, I returned home in 1958 and joined our family business in hardware & building materials, at Panaji.

On 19th December 1961, Goa was liberated and became a part of the mainland, India. Hitherto, all goods in my shop were imports from different countries. After the liberation, imports were banned. My firm had a problem. We were specialized in sanitary goods. That industry had not much developed in India at that time, besides there was shortage of those items. We were frantically on look out for new sources and came to know of a small scale unit at Alwaye (Aluva), near Ernakulam (Kochi) in Kerala.

In those days, reaching Kochi from Goa was a big ordeal; even bigger ordeal was transporting goods like fragile sanitary wares from Kochi to Goa. For, Kochi was on broad gauge railway line while Goa was on meter gauge. Sanitary ware would not withstand transshipment en route. So, we decided to transport goods by sea, in a 100 tonner sailing vessel (Fatemari / Tarum), in the month of March when the sea is calmest. My father entrusted me the task of

supervising transport of wares from factory in Alwaye to Kochi port by small boats (vallams) and loading them into the vessel. For this purpose, I visited Kochi in every March for four years from 1963 to 1967. My first visit to Kochi was via Mangalore. I went to Mangalore by a steamer and from there took a train to Kochi. Thus, I had the opportunity of seeing other two Konkani worlds.

I landed at Mangalore at 7 am, on a lovely bright cool morning of mid March 1963, after an enjoyable 13 hoursSS Saraswathi steamer cruise from Marmagoa.

Same day in the evening,I took a train that would reach Kochi early next morning. I was enjoying the outside view, which was but a carbon copy of the scenery in Goa. The sun setting in the west red horizon, the rice fields, the coconut gardens, the background green hills, the rivers and the bridges, all déjà vu stuff. But I was not bored. I enjoyed seeing it, feeling so much at home.

After a few hours, as the train was passing through Baliapattam town, I noticed a big factory with name board reading 'Western India Plywoods Ltd'. I knew of this unit. It was a high tech factory making hardboards (Low density fiber boards). We were selling their product. Visiting factories and seeing how things are made is my favorite long time hobby. So, I broke my journey at the very next 2 km away station Kannur.

Next Morning sharp at 10, I reached the factory and met the production Manager, one Shri KamalakshaPrabhu. I gave him my business card, told him I was dealing in his fine product, and requested him to show how plywood was made. I also told him why I was going to Ernakulam and of my plan to leave by the one O clock train.

From the body language of KamalakshaPrabhu, I knew that he wanted to get rid of me. He did not say 'no' to me, but explained that they switch off the steam boiler on Saturdays and re-start on Monday mornings and it takes few hours for the boiler to become operationaland that there is still time for production to start. And I had visited him on a Monday.

I took the clue, rose to my feet, shook hand with him, thanked him for the tea and courtesy and was about to leave, when he asked me, 'What is your name, please'.

My business card carried only my firm's name and address that read: Dukle, Bhobe & Co., AfonsoAlbuqurque Road, Panjim, Goa. My name was not printed on it.

'Gurudas Pai', I replied.

There was an instant change of expression on his face. His face brightened up. 'Konkani ve?' he asked. 'Yes', I said, in a casual way. But, in reality, I had not properly understood his question and by chance replied it correctly.

I am sure my readers will be puzzled to read the above para. Let me explain. If you ask that question to any person in Goa, he will too say 'yes' to that question, irrespective of his caste or religion. All he means to say is that his mother tongue is Konkani. But in Kerala that question implies another intent. KamalakshaPrabhuwanted to know whether I was a Konkani speakingVaishnav Brahmin.

'Oh, so you are my forefather', he exclaimed, an expression of joy writ large on his face. 'Happy to meet my forefather for the first time', he said and shook my hand for a long time. Feelings in my heart too were but a reflection of his feelings. I was also glad,very glad indeed to meet 'my' forefather.

This was the first encounter after a tragic separation for 397 long years. A simple question, 'Konkani ve?' had welded the two hearts together for good.

'Gurudas Pai', he said, 'The production must have started by now. I will arrange to show you the factory. It will take 30 minutes to see the whole process. In the meantime I will finish the sundry work here. I have taken half day's leave today. I have to attend a house-warming function. I will leave for home at 11:30. I will drop you at your hotel on the way'.

At 11:30, just as we were leaving the office, KamalakshaPrabhu said, 'Mr.Gurudas Pai, I have a request. Your hotel is close to my house. Kindly come to my house. I would like my wife to see you. She too has never seen our forefather. Then I will drop you at your hotel'. Could I say no to him? Besides, I too was interested.

He had a black Morris Minor Car. On the way home, he picked up his five years old daughter from the school. After reaching home, he introduced me to his wife, saying, 'Meet our forefather, Gurudas Pai, he has come from Goa'. She remained perplexed for few moments and then her face lit up just like her husband's, earlier at the office. I was served Lemon sherbet. There were lots and lots of questions, naturally all about Goa, about the temples and the Hindu population there.

When the family was ready to leave, KamalakshaPrabhu

said, 'Mr. Gurudas Pai, you have no scheduled work to-day in Kochi. You can as well leave by the evening train and reach there at night in good time to sleep. I will book your hotel in Ernakulamjust now. We are going for a house-warming ceremony at our relative's place at Payyanuur, which is about 30 miles from here. My request is that you kindly come with us so that all my relatives and friends have the opportunity to see their forefather. There was just no question of saying no to him. And soon, we were on our way to Payanur.

In about an hour we arrived at the venue in Payyanuur, a newly built house. On the door that led to the interior of the house it was written in large letters in a circular design 'KuladaivataPranam' The house was crowded with people of all ages. KamalakshaPrabhu introduced me to them with his pet expression. 'Meet our forefather Gurudas Pai from Goa'. That caused a lot of sensation and curiosity. After the initial euphoria, all of us including the children, sat in the drawing room, and the question hour began.

All sorts of questions, as per the age of the person. Questions like 'Are there many Hindus in Goa? Are there temples in Goa? Can we visit Goa? What are the food habits? What is the dress that women folks wear' etc. etc. My every reply surprised them and added to their joy, like: '70% of the population in Goa is Hindu, there are twice as many temples as there are churches' etc. etc.

By now, it was 1:30. A smart little girl brought a 'mundu' (dhoti) for me to change into. Lunch was to be served in traditional way with people sitting on the floor. I said I was fine in my trousers and did not take the mundu. The little girl appeared to be disappointed.

There was still time for serving the lunch. The shopkeeper-relatives were expected to arrive only after closing their shops for the recess, that is after 2 PM. So, our question answer session resumed. In this session, they were asking words equivalent in Goa Konkani for the household items like food etc. They were happy to discover that every aspect of Konkani culture was intact in Goa in spite of 400 years of isolation.

Shitu, Rossu, Saru, upkari, gassi, in food items, Mandagadem, payas, sukurunde, dudhali in sweets, rajju, gadgado (well pully) saranu, in utility items, hundreds of words, all same in the two distant worlds. Only the names of relatives like father, mother, brother, uncle varied substantially, and I wondered why.

As the time passed, I noticed a certain change in the atmosphere in the room that was hitherto friendly and joyous. It was

becoming tense and suspicious. Members of the gathering were now talking among themselves, in small groups, in low tone. I was no more the centre of attraction. Something had gone astray. But what?

At this stage, an elderly gentleman who had just arrived, came and sat next to me. He was a retired bank employee. He had lived in Bombay for many years and visited Goa once.

'Where in Goa do you live', he asked. 'Panaji', I said. 'Where in Panaji, near the radio station?' his next question. 'No, I live near city bazaar'. Apparently he was quite familiar with Panaji. He then asked me a volley of questions that I was happy to reply. I never had any feeling of being cross examined. He asked about several of his acquaintances, many of whom were dead. A host of logical questions all.

After ten minutes of chat in Konkani he stood up, postured himself with hands on both sides of the waist, and announced victoriously to the crowd, 'Arrey, he is a Hindu. Christians in Goa cannot talk proper Konkani'. There was an audible sigh of relief all around me.

This is what had happened - I was from Goa, I talked Konkani. And so I was their forefather. OK. I knew all Goa statistics concerning population, temples. OK again. But was I a Hindu or a Catholic? That point was not clarified. But why suddenly now this doubt?

Well, the little girl who offered me mundu, which I did not take, reported the matter to her mother. 'Mam says he will sit to eat with pant on!' At that, a doubt flashed in the mother's mind, is he a Hindu or a Kharo (Christian). That doubt, in no time, had spread around like wild fire.

The end of course was good, and everybody was happy. Believe me that was the most sumptuous meal I ever had in my entire life, on that day of the First Encounter. And its memory is still fresh in my mind. Well, as I sad, some memories indeed never fade. They linger in our heart and in our mind forever.

# കൊങ്കണി ഭാഷയും ലിപിയും

ബി.വസന്തഷേണായി

കാർവാർ മുതൽ രത്നഗിരിവരേയുള്ള പശ്ചിമ തീരപ്രദേശം കൊങ്കണ ദേശമെന്നും അവിടത്തെ എല്ലാ വിഭാഗം ജനങ്ങളും കൊങ്കണികളെന്നും അറിയപ്പെടുന്നു. കേരളത്തിൽ ഹിന്ദു, മുസ്ലിം, ക്രിസ്ത്യാനി മുതലായ ജനങ്ങൾ മലയാളികളെന്ന് വിളിക്കപ്പെടുന്നതുപോലെ. എന്നാൽ കൊങ്കണി ഭാഷ അവിടത്തെ ജനവിഭാഗം എന്നിവ നമ്മുടെ നാട്ടിൽ വളരെ തെറ്റിദ്ധരിക്കപ്പെട്ടിരിക്കുകയാണ്. അതിൽ പ്രധാനമായ തെറ്റിദ്ധാരണ കൊങ്കണി ഭാഷക്ക് ലിപിയില്ല എന്ന് കരുതുന്നതാണ്. സാരസ്വത ബ്രാഹ്മണർ മാത്രമാണ് കൊങ്കണികൾ എന്ന് കരുതുന്നതും ശരിയല്ല.

ഭാഷ എന്നത് ലിപിയിൽ നിന്നും വ്യത്യസ്തമാണ്. ലിപി ഭാഷാപദത്തിന്റെചിത്രമെന്നും അതിന്റെ അർത്ഥം ശബ്ദമാണെന്നും കരുതാം. പൂച്ചയുടെ ചിത്രം കണ്ടാൽ ഏത് ഭാഷക്കാരനും മനസ്സിലാകും. പക്ഷെ അതിനെ സൂചിപ്പിക്കുന്ന വാക്ക് പല ഭാഷയിലും വ്യത്യസ്തമായതിനാൽ മനസ്സിലാകില്ല. ഉദാഹരണത്തിന് കൊങ്കണിയിൽ അത് 'മജ്ജർ' ആണെങ്കിൽ കന്നഡയിൽ 'ബെക്കു', ഹിന്ദിയിൽ 'ബില്ലി', ഇംഗ്ലീഷിൽ 'ക്യാറ്റ്' എന്നിങ്ങനെ. ഒരുകൂട്ടം ഭാഷകൾക്ക് ഒരേ ലിപിയും ഉപയോഗിക്കുന്നു. ഇംഗ്ലീഷിന് സ്വന്തമായി ലിപിയില്ല. ഫ്രഞ്ച്, ജർമ്മൻ മുതലായ ഭാഷകളുടെ പൊതുലിപിയാണ് ഇംഗ്ലീഷിന്റേതും അതു റോമൻ അല്ലെങ്കിൽ ലാറ്റിൻ എന്നാണ് അറിയപ്പെടുന്നത്. പഴയകാലത്ത് പ്രചാരത്തിലുണ്ടായിരുന്ന പ്രാകൃതമെന്ന ഭാഷകൾ സ്ഫുടം ചെയ്തു 'സംസ്കൃത'മായപ്പോൾ സ്വീകരിച്ച ലിപി ദേവനാഗരിയാണ്. ഇത് പല ഉത്തരേന്ത്യൻ ഭാഷകൾക്കും പൊതുവിൽ ഉപയോഗിക്കുന്നു. മറാഠി, ഹിന്ദി മുതലായ ദേവനാഗരി ഉപയോഗിക്കുന്നതു പോലെ. കൊങ്കണി ഭാഷ ലിപിയില്ലാത്തതാണ് എന്ന ധാരണ അജ്ഞതമൂലമാണ്.

ഗോവ സംസ്ഥാനത്തിന്റെ ഒദ്യോഗിക ഭാഷകൾ കൊങ്കണിയും ഇംഗ്ലീഷുമാണ്. ഭരണഘടനയുടെ എട്ടാം പട്ടികയിൽ ഉൾപ്പെടുത്തിയ കൊങ്കണിയിലാണ് നമ്മുടെ കറൻസി നോട്ടുകളിൽ മലയാള ലിപിയിൽ അവയുടെ മുഖവില അച്ചടിച്ചതിന്റെ തൊട്ട് താഴെ അച്ചടിച്ചത് കൊങ്കണി ലിപിയിലാണെന്ന് പലർക്കും അറിയില്ല. കേന്ദ്ര സാഹിത്യ അക്കാദമി കൊങ്കണി സാഹിത്യ കൃതികൾക്കും അവാർഡുകൾ നൽകി വരുന്നു. കേരളത്തിൽ കർണ്ണാടകത്തിലേതു പോലെ കൊങ്കണി അക്കാദമി സ്ഥാപിച്ച് പ്രോത്സാഹിപ്പിക്കപ്പെടുന്നു. നമ്മുടെ നാട്ടുകാരൻ തന്നെയായ ശ്രീ പയ്യന്നൂർ രമേശ് പൈ അതിന്റെ ആദ്യത്തെ പ്രസിഡന്റായിരുന്നു. ഇപ്പോൾ അദ്ദേഹം കേന്ദ്ര സാഹിത്യ അക്കാദമിയുടെ അംഗമാണ്. കൊച്ചി പോലെ കൊങ്കണികൾ അധികമായി താമസിക്കുന്ന പ്രദേശങ്ങളിൽ സ്കൂളുകളിൽ പഠിപ്പിക്കുന്ന അംഗീകൃത ഭാഷയാണ് കൊങ്കണി. ഗോവയിലെ ജനങ്ങളുടെ മാതൃഭാഷയായ കൊങ്കണി മതപരിവർത്തനം നടത്തുന്നതിന് തടസ്സമായി നിൽ

ക്കുന്നു എന്ന് ക്രിസ്ത്യൻ മിഷണറിമാർ പോർത്തുഗീസ് രാജാവിനോട് പരാതിപ്പെട്ടപ്പോൾ അദ്ദേഹം ഗോവയിൽ കൊങ്കണി ഭാഷ നിരോധിക്കുകയും ലഭ്യമായ എല്ലാ കൊങ്കണി സാഹിത്യ കൃതികളും കണ്ടുകെട്ടി ചുട്ടെരിക്കാനും ഉഗ്രശാസനം പുറപ്പെടുവിച്ച് ഉത്തരവിറക്കി. എന്നാൽ അധികം വൈകാതെ ഈ ഭാഷാനിരോധനം മതപരിവർത്തനത്തിന് വിഘാതം സൃഷ്ടിക്കുമെന്നും കൊങ്കണികളുമായി സംവദിക്കാൻ ബുദ്ധിമുട്ടുണ്ടാക്കുമെന്നും മനസ്സിലാക്കി നിരോധനം നീക്കാനായി രാജാവിനോട് അപേക്ഷിക്കേണ്ടിയും വന്നു. കൊങ്കണികളുടെ മാതൃഭാഷാ പ്രേമം മറ്റുള്ളവരുടെ അസൂയക്ക് പാത്രമായിരുന്നു. അങ്ങനെ ഭാരതത്തിൽ ഔദ്യോഗികമായി നിരോധിക്കപ്പെട്ട ഒരേയൊരു ഭാഷ കൊങ്കണിയായി. ആംസ്റ്റർഡാമിൽ വെച്ച് കൊങ്കണി ലിപിയിൽ ബൈബിൾ അച്ചടിക്കപ്പെട്ടപ്പോൾ ആദ്യമായി അച്ചടിക്കപ്പെട്ട ഭാരതീയ ഭാഷ എന്ന പ്രത്യേകതയും കൊങ്കണിക്കാണ്.

അസഹ്യമായ മതപീഡനം മൂലം ഗോവയിൽ നിന്ന് പലായനം ചെയ്ത കൊങ്കണികൾ കേരളം, കർണ്ണാടകം പോലെയുള്ള പ്രദേശങ്ങളിൽ നിലയുറപ്പിച്ച് ചിന്നിച്ചിതറി ജീവിച്ചതിനാൽ കാലക്രമത്തിൽ അവർ കൊങ്കണിയുടെ തനത് ലിപിക്ക് പകരം അതാത് പ്രാദേശിക ലിപികളുപയോഗിച്ച് കൊങ്കണിയിൽ ആശയവിനിമയം നടത്തി വന്നു. ഇതാണ് കൊങ്കണിക്ക് ലിപിയില്ല എന്ന ധാരണയുണ്ടാക്കിയത്. എന്നാൽ ഇപ്പോൾ ഒരു ലിപിക്കു പകരം ദേവനാഗരി, മലയാളം, കന്നഡ, റോമൻ ലിപികളിലായി. കൊങ്കണി സാഹിത്യം ആസ്വദിക്കാൻ പല ഭാഷകളും സ്വായത്തമാക്കേണ്ടി വരുന്നു. കൊങ്കണിയുടെ തനത് ലിപിയായ ദേവനാഗരിയിൽ തന്നെ സാഹിത്യസൃഷ്ടി നടത്തി ഈ പ്രശ്നം പരിഹരിക്കാം.

കൊങ്കണി ഭാഷയുടെ പഴയ പ്രതാപം വീണ്ടെടുക്കാൻ സംഘടിതമായ പ്രവർത്തനം നടക്കുന്നുണ്ടെന്നത് ശുഭോദർക്കമാണ്. ഗോവയിലും, കർണ്ണാടകത്തിലും കേരളത്തിലുമായി ഭാഷാപ്രേമികൾ ആത്മാർത്ഥമായി നടത്തുന്ന പ്രവർത്തനം ഭാഷയുടെ ഉയിർത്തെഴുന്നേൽപ്പിന് ആക്കം കൂട്ടി വരുന്നു. കേരളത്തിൽ ശ്രീ പുരുഷോത്തമ മല്യയുടെ പ്രവർത്തനം മൂലമാണ് കൊങ്കണി ഭരണഘടനയുടെ എട്ടാം ഷെഡ്യൂളിൽ ഉൾപ്പെടുവാനും കേന്ദ്ര സാഹിത്യ അക്കാദമി നൽകി വരുന്ന അവാർഡുകൾ കൊങ്കണിക്കും ലഭിക്കാനുമിടയായത്. ഭാഷയുടെ നവോത്ഥാനത്തിനായി 'കൊങ്കണി സർദാർ' എന്ന് പേരുകേട്ട ശ്രീ ബസ്തി വാമൻ ശേണായി കൊങ്കണി ലാംഗ്വേജ് ആന്റ് കൾച്ചറൽ സെന്റർ, ശക്തിനഗർ എന്ന വിശ്വപ്രസിദ്ധമായ സ്ഥാപനം വഴി നടത്തിക്കൊണ്ടിരിക്കുന്നു. ഇവരുടെ എല്ലാം കൂട്ടായ പ്രവർത്തനം കൊങ്കണി ഭാഷക്ക് പുതുജീവൻ നൽകട്ടെയെന്ന് ആശംസിക്കുന്നു.

# ഭാരതീയ സ്ത്രീ: ഒരു വിഹഗാവലോകനം

(തുടർച്ച) ആർ.ഹരി

## സ്മൃതികളുടെ പങ്ക്

ഇപ്രകാരം, ഒരു വശത്ത് ഥേരി സാധ്വികളുടെ പുരോഗമനപരമായ സാഹചര്യം കാണുമ്പോൾ മറുവശത്ത് സ്മൃതികളുടെ പിന്തിരിപ്പൻ ശാസ്ത്രസിദ്ധാന്തകളുടെ സൃഷ്ടിയും നാം കാണുന്നു. പുരാതനമായ സാമാജിക ജീവിതത്തെ സ്മൃതികൾ വിധി-നിഷേധങ്ങളുടെ കർക്കശമായ ചട്ടക്കൂട്ടിൽ കെട്ടിയിട്ടു. അങ്ങനെ, സമാജത്തിന്റെ ജീവസുറ്റ സംഘടന, യാന്ത്രികമായ വ്യവസ്ഥിതിയുടെ രൂപം കൈവരിക്കുകയാണുണ്ടായത്. വേദകാലത്തെ സ്ത്രീയുടെ ജീവിതവും ഇതിന്റെ ഇരയായിത്തീർന്നു എന്നാണ് അനുഭവപ്പെടുന്നത്.

ഇവിടെ 'ഒരു ധാന്യമണിയുടെ രണ്ടു പരിപ്പുകൾ' എന്ന വൈദികകാലത്തെ സങ്കല്പം വിസ്മരിക്കുകയാണ് ചെയ്യുന്നത്. "സദാചാരഹീനനും ഗുണരഹിതനും പരസ്ത്രീയിൽ അനുരക്തനുമായ ഭർത്താവ് പോലും പതിവ്രതകളായ സ്ത്രീകൾക്ക് ദേവനെപോലെ പൂജ്യനാണ്."30 എന്നാണ് മനുവിന്റെ മാർഗ്ഗദർശനം. സ്ത്രീകൾക്ക് പ്രത്യേകമായി യജ്ഞമില്ല; പ്രത്യേകമായി വ്രതമല്ല; പ്രത്യേകമായി ഉപവാസവും ഇല്ല. ഭർത്താവിന്റെ ശുശ്രൂഷ മാത്രമാണ് അവരുടെ യജ്ഞം, ഇതിലൂടെ അവർക്ക് സ്വർഗ്ഗത്തിൽ ആദരം ലഭിക്കുന്നു. മനു പറയുന്നു. ഇതിനു ശേഷം, മുന്നറിയിപ്പിന്റെ സ്വരത്തിൽ "ഭർത്താവ് ജീവിച്ചിരിക്കുമ്പോൾ ഉപവാസമോ വ്രതമോ ആചരിക്കുന്ന സ്ത്രീ ഭർത്താവിന്റെ ആയുസ്സ് അപഹരിക്കുന്നതുവഴി നരകത്തിൽ ചെന്നുപതിക്കുന്നു. വൈദിക കാലത്ത് കുടുംബത്തിൽ ഗോക്കളുടെ സംവർദ്ധനത്തിന്റെ ഉത്തരവാദിത്തം വഹിക്കുക വഴി "ദുഹിത" എന്നറിയപ്പെട്ടിരുന്ന പുത്രി, സ്മൃതികാരന്മാരുടെ ദൃഷ്ടിയിൽ എത്രമാത്രം ചുരുങ്ങിപ്പോയെന്നു നോക്കൂ! "ബാല്യകാലത്തോ, യുവാവസ്ഥയിലോ, വാർദ്ധക്യത്തിലോ സ്ത്രീ തന്നിഷ്ടംപോലെ വീടുകാര്യങ്ങൾ നടത്തരുത്" എന്നാണ് കല്പന. ഈ വിഷയത്തിൽ ഊന്നിക്കൊണ്ട് അടുത്തതായി പറയുന്നു; "ബാല്യത്തിൽ പിതാവിന്റെയും യൗവ്വനത്തിൽ ഭർത്താവിന്റെയും വാർദ്ധക്യത്തിൽ പുത്രന്റെയും അധീനതയിൽ വേണം സ്ത്രീ ജീവിക്കാൻ, ഒരിക്കലും സ്വതന്ത്രയായി ജീവിക്കരുത്; സ്വതന്ത്രയായി ജീവിച്ചാൽ രണ്ടു കുലങ്ങൾക്കും അവൾ പേരുദോഷം വരുത്തിവെക്കും." 34

മനു ഇവിടെ സ്ത്രീകളുടെ ദുർവ്യവഹരത്തെക്കുറിച്ചല്ല പറയുന്നത്. മറിച്ച്, അവർ ഒറ്റക്ക് വേറിട്ട് താമസിക്കുമ്പോൾ സംഭവിച്ചേക്കാവുന്ന അപകടത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്. വ്യക്തി, കുലം, സമാജം എന്നിവയെ സംരക്ഷിക്കാനുള്ള ഉത്തരവാദിത്തം അച്ഛൻ, ഭർത്താവ്, മകൻ എന്നിങ്ങനെപുരുഷന്മാർക്ക് മാത്രമായുള്ളതാണെന്നാണ് അദ്ദേഹം പറഞ്ഞതിന്റെ താല്പര്യം. മുഖ്യമായ വിഷയം സുസംസ്കാരിക്മായ സാമാജികവും സദാചാരപരവും പാരിവാരികവുമായ ജീവിതത്തിന്റെ അസ്തിത്വമായിരുന്നു.

പക്ഷെ, സ്മൃതി കാലഘട്ടത്തിൽ ഭാരതീയ സ്ത്രീയുടെ സ്ഥിതി വേദോപനിഷത്ത് കാലത്തെയപേക്ഷിച്ച് താഴ്ന്നു പോയിരുന്നുവെന്നത് നിസ്തർക്കമാണ്. "പരമ്പരാഗതമായ പതിനാറ് സംസ്കാരങ്ങൾ ഏറെക്കുറെ അനിവാര്യമായിരുന്നെങ്കിലും സ്ത്രീകളുടെ കാര്യത്തിൽ വേദമന്ത്രം ചൊല്ലൽ നിർത്തലാക്കപ്പെട്ടു.

അപവാദം വിവാഹകാര്യത്തിൽ മാത്രമായിരുന്നു. സ്ത്രീകളുടെ വേദപഠനം നിലച്ചിരുന്നുവെന്ന് ഇതിൽ നിന്ന് വ്യക്തമാകുന്നു. യജ്ഞോപവീതധാരണം നിരോധിക്കപ്പെട്ടു; ബ്രഹ്മോപദേശം നിഷേധിക്കപ്പെട്ടു; മന്ത്രോച്ചാരണത്തോടെയുള്ള അനുഷ്ഠാനങ്ങൾ അവർക്ക് വിലക്കപ്പെട്ടു. അവർ ഹോമഹവനാദികൾ നടത്തരുതെന്നായി. ഗുരുകുലവാസം എന്നത് ഭർത്താവിന്റെ ശുശ്രൂഷമാത്രമായിത്തീർന്നു. വീട്ടുകാര്യങ്ങൾതന്നെ അഗ്നിഹോത്രമായി."35 അതായത്, സ്ത്രീയുടെ സ്വതന്ത്രമായ അസ്തിത്വം ഇല്ലാതാവുകയും അവൾ ഭർത്താവിന്റെ കേവലം അനുബന്ധമായിത്തീരുകയും ചെയ്തു. ഇവിടെ ഒരു വിശദീകരണം ആവശ്യമാണെന്ന് തോന്നുന്നു. സ്ത്രീയുടെ ആദരവിനെസംബന്ധിച്ച് അനേകം പണ്ഡിതന്മാർ. "എവിടെ സ്ത്രീ അദരിക്കപ്പെടുന്നുവോ അവിടെ ദേവതകൾ പ്രസാദിക്കുന്നു; എവിടെ ആദരിക്കപ്പെടുന്നില്ലയോ അവിടെ എല്ലാ ക്രിയകളും നിഷ്ഫലമായിത്തീരുന്നു."36 എന്ന മനുവിന്റെ ശ്ലോകം ആവർത്തിച്ച് ഉദ്ധരിക്കാറുണ്ട്. ശ്രദ്ധയോടെ വിശകലനം ചെയ്താൽ, ഇത് ഭർത്താവിനെഅഭിസംബോധനചെയ്തുകൊണ്ടുള്ളതാണെന്ന് കാണാൻ കഴിയും. ഭർത്താവിൽ നിന്ന് എന്താണോ പ്രതീക്ഷിക്കുന്നത്, അതാണിവിടെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. സ്ത്രീയെ സംബന്ധിച്ച കാഴ്ചപ്പാടും പെരുമാറ്റവും എന്തായിരിക്കണമെന്ന് പുരുഷന് നൽകിയ നിർദ്ദേശമാണിത്. പ്രത്യക്ഷത്തിൽ സ്ത്രീയുടെ ജീവിതവുമായി ബന്ധപ്പെടുന്നതാണത്. സ്ത്രീക്ക് വിദ്യാഭ്യാസം നിഷേധിക്കുക, വേദാദ്ധ്യയനം വിലക്കുക, മറുവശത്ത് അവളെ ആരാധ്യയായി കാണുക, ഇവ രണ്ടിനും ഇടയ്ക്ക് രാവും പകലും തമ്മിലുള്ളതെന്ന പോലെത്തെ അന്തരമുണ്ട്. വിദ്യാഭ്യാസമില്ലാത്ത സ്ത്രീ ആരാധ്യയായേക്കാം. എന്നാൽ ആരാധ്യകളായ എല്ലാ സ്ത്രീകളും വിദ്യാവിഭൂഷിതയാണെന്ന് പറയാനാവില്ല. ആരാധ്യയായി കാണുന്നത് ചിന്തയുടെയും ഭാവനയുടെയും കാര്യമാണ്. വിദ്യാഭ്യാസം നേടുന്നത് സാമൂഹിക തലത്തിൽ ലഭിക്കുന്ന അംഗീകാരവുമായി ബന്ധപ്പെട്ട കാര്യമാണ്. വേദകാലത്തെ സ്വതന്ത്രവും ഉന്നതവുമായ സ്ത്രീ ജീവിതത്തിന് സ്മൃതിയുടെ കാലഘട്ടത്തിൽ കൂച്ചുവിലങ്ങിട്ടു എന്നത് വ്യക്തമാണ്. ഈ വിലക്കുകൾക്ക് പിന്നിലുള്ള കാരണങ്ങളെക്കുറിച്ച് മനുസ്മൃതി പറയുന്നില്ല. അതിന് നിയമത്തിന്റെ അടിസ്ഥാനത്തിലുള്ള ഉത്തരവിന്റെ സ്വരമാണുള്ളത്. സ്വർഗ്ഗത്തിന്റെ അപ്രാപ്തി, നരകപ്രാപ്തി മുതലായ ജീവിതാനന്തര സാധ്യതകൾക്ക് ഊന്നൽ നൽകുന്ന ആധികാരികതയില്ലാത്ത വാദഗതികളെയാണ് അത് പരിപോഷിപ്പിക്കുന്നത്.

മനുസ്മൃതി രചിക്കപ്പെട്ട കാലമേത്, ആ സമയത്തെ ചരിത്രം എന്തായിരുന്നു, രാജനൈതികമായ അധികാരം അപ്പോൾ ആരുടെതായിരുന്നു, അത് പ്രജകളിലുണ്ടാക്കിയ സ്വാധീനമെന്തായിരുന്നു മുതലായ വിഷയങ്ങളെക്കുറിച്ച് വ്യക്തമായ നിഗമനം ഇന്നോളം സാധ്യമായിട്ടില്ല. മാത്രമല്ല, മനുസ്മൃതി അദ്ദേഹത്തിന്റെ മസ്തിഷകത്തിന്റെ തന്നെ സൃഷ്ടിയാണോ, അതോ അപ്പോൾ നിലനിന്നിരുന്ന നാട്ടാചാരങ്ങൾ അദ്ദേഹം സങ്കലനം ചെയ്യുകയാണോ ഉണ്ടായത്? മറ്റൊരു തരത്തിൽ പറഞ്ഞാൽ, മനു രചയിതാവായിരുന്നോ, അതോ സങ്കലനകർത്താവായിരുന്നോ എന്ന ചോദ്യത്തിന് വ്യക്തമായ മറുപടിയില്ല. യാജ്ഞവൽക്യൻ, പരാശരൻ മുതലായ മറ്റ് സ്മൃതികാരന്മാരുടെയും കാര്യം ഇതുതന്നെയാണ്. ഏതായാലും വേദകാലത്തെ സ്ത്രീകളുടെ സ്ഥിതി സ്മൃതികാലത്ത് അധഃപതിച്ചു എന്ന് നിസ്സംശയം പറയാനാകും. ഇതിന്റെ ഫലമായ മന്ത്രദ്രഷ്ട്രി

കളായ വിഭൂതികളായ സ്ത്രീകളുടെ ജന്മസ്രോതസ്സ് തന്നെ വറ്റിപ്പോയി. സൂര്യ, അപാല, ലോപാമുദ്ര തുടങ്ങിയവരുടെ ദിവ്യോദയം അസംഭവ്യവുമായി ത്തീർന്നു. അഗ്നിഹോത്രത്തിൽ ഭർത്താവിന്റെ പങ്കാളിയായിരുന്ന ഭാര്യ കേവലം സന്തത്യുല്പാദനം നടത്തുന്ന "ജായാ"യായി മാറി. ഗാർഗി, മൈത്രേയി, ഇതര മുതലായ ധിഷണാശാലിനികൾ, അസ്പൃശ്യവും അപ്രാപ്യവുമായ വിദൂരമായ നഭസ്സിലെ നക്ഷത്രങ്ങളായിത്തീർന്നു. ക്രമേണ സംസ്കൃതം സ്ത്രീസമൂഹ ത്തിന് പഠിക്കാൻ പാടില്ലെന്നായി. "നിഃശേഷജാഡ്യപഹാ സരസ്വതീ ഭഗവതീ" ഭാരതീയ സ്ത്രീയ്ക്ക് അനുകരണീയമല്ലാതായി, കേവലം ഭജനീയയായി മാറി.

*തുടരും*

*സൂചിക:*

*30. വിശീലഃ കാമവൃത്തോ വാ ഗുണൈർവാ പരിവർജിതഃ*
*ഉപചര്യഃ സ്ത്രീയാ സാധ്വ്യാ സതതം ദേവവത് പതിഃ*
*(മനുസ്മൃതി 5-154)*

*31. നാസ്തി സ്ത്രീണാം പൃഥഗ്യജ്ഞോ നവ്രതം നാപ്യുപോഷണം പതിം ശുശ്രൂഷതേ യേനതേനസ്വർഗേ മഹീയതേ (മനുസ്മൃതി 5 - 11)*

*32. പത്യൗ ജീവതി യാ തു സ്ത്രീ ഉപവാസം വ്രതം ചരേത് ആയുഷ്യം ഹരതേ ഭർതു: നരകം ചൈവ ഗച്ഛതി*
*(പലരും ഇത് പ്രക്ഷിപ്തമെന്ന് കരുതുന്നു)*
*(മനുസ്മൃതി 5-155/6)*

*33. ബാലയാ വാ യുവാത്യാ വാ വൃദ്ധായാ വാ'പി യോഷിതാ നസ്വത ന്ത്ര്യേണ കർത്തവ്യം കിംചിത് കാര്യം ഗൃഹേഷ് വപി (മനുസ്മൃതി 5-147)*

*34. ബാല്യേ പിതുർവശേ തിഷ്ഠേത് പാണിഗ്രാഹസ്യ യൗവനേപുത്രാണാം ഭർതരി പ്രേതേ നഭജേത് സ്ത്രീ സ്വതന്ത്രതാം... ഗർഹ്യേ കുര്യാദുഭേ കുലേ (മനുസ്മൃതി 5-148, 149)*

*35. അമന്ത്രികാ തു കാര്യേയം സ്ത്രീണാമാവൃദ ശേഷതഃ*
*സംസ്കാരാർഥാ ശരീരസ്യ യഥാകാലം യഥാക്രമം*
*വൈവാഹികോ വിധിഃ സ്ത്രീണാം സംസ്കാരോ വൈദികഃ സ്മൃതഃ പതിസേവാ ഗുരുർവാസോ ഗൃഹാർഥോഗ്നി പരിക്രിയാ (മനുസ്മൃതി 2-66, 61)*
*(അർത്ഥം ശരീരസംസ്കാരത്തിന് നേരത്തെ പറഞ്ഞ സമയത്ത് ക്രമമ നുസരിച്ച് സ്ത്രീകളുടെ വിവാഹമൊഴികെ എല്ലാ സംസ്കാരങ്ങളും മന്ത്രം കൂടാതെ വേണം ചെയ്യാൻ. സ്ത്രീകളുടെ വിവാഹസംസ്കാരം തന്നെയാണ് വൈദിക സംസ്കാരം (യജ്ഞോപവീത ധാരണം), ഭർത്താവിനെസേവിക്കുന്നതു തന്നെയാണ് ഗുരുകുലവാസം, വീട്ടുകാ ര്യങ്ങളുടെ നിർവഹണം തന്നെയാണ് അഗ്നിഹോത്ര കർമ്മം.)*

*36. യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ*
*യത്ര നാര്യസ്തു നാപൂജ്യന്തേ സർവാസ്തുത്രാഫലാഃ ക്രിയാഃ (മനുസ്മൃതി 3-56)*

# വാമൻ ഭട്ട്മാം എന്ന മനുഷ്യ സ്നേഹി

ഡോ.ആശാജയകുമാർ



19.11.1952 - 18.06.2020

എന്റെ പ്രിയപ്പെട്ട ചംപിമായിയാണ് ആദ്യമായി വാമൻ ഭട്ട്മാമനെ എനിക്കും ഡോ ജയകുമാറിനും പരിചയപ്പെടുത്തിത്തന്നത്. അന്നു മുതൽ സവിശേഷമായ ഒരു സുഹൃത്ത്ബന്ധവും ആത്മബന്ധവും ഞങ്ങൾക്കിടയിൽ ഉടലെടുത്തു. പാണ്ഡുരാംഗ മന്ദിരിലെ പുജാരി, SGS സഭയുടെ സെക്രട്ടറി, സാരസ്വത് വാണിയുടെ സിൽവർ ജൂബിലി ആഘോഷങ്ങളുടെ സംഘാടകൻ, പുരാണ കിസ് മാസ്റ്റർ, സാരസ്വത് വാണിയിലെ ചില ആത്മീയ ലേഖനങ്ങളുടെ കർത്താവ്, കോഴിക്കോടു നിന്നും കുറഞ്ഞ ചിലവിൽ പുണ്യക്ഷേത്രങ്ങളിലേക്കുള്ള തീർത്ഥയാത്രകളുടെ സംഘാടകൻ, കാശി മഠാധിപതി, കൈവല്യമഠാധിപതി എന്നിവരൊക്കെ വരുമ്പോൾ അവരെ "ജയ് ജയ് ഗുരുമഹാരാജ്" എന്ന് ഉറക്കെ വിളിച്ച് പറഞ്ഞ് സ്വീകരിക്കാൻ മുൻപിൽ നിൽക്കുന്ന ആൾ - ഇവയൊക്കെയാണ് ഭട്ട്മാമനെ കുറിച്ച് എനിക്കുള്ള നിറമുള്ള ഓർമ്മകൾ

ഭട്ട്മാമന്റെ കൂടെ നാസിക്, പണ്ഢർപുർ, രാമേശ്വരം, പളനി, മധുരൈ എന്നീ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുവാൻ എനിക്കും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട് .ഓരോ സ്ഥലത്തെത്തുമ്പോഴും ഞങ്ങൾക്ക് ഏറ്റവും മികച്ച ദർശനവും, താമസവും, ഭക്ഷണവും ഒരുക്കിത്തരാൻ അദ്ദേഹം കാണിച്ച ശുഷ്ക്കാന്തി എടുത്തു പറയേണ്ടതാണ്.

വാമൻഭട്ട് മാമന് അദ്ദേഹത്തിന്റെ അമ്മയോടുള്ള സ്നേഹവും ബഹുമാനവും, കരുതലും കണ്ടപ്പോൾ ഞാൻ അതിശയിച്ചുപോയി. വൃദ്ധരായ മാതാപിതാക്കളെ വൃദ്ധാശ്രമത്തിൽ കൊണ്ടുപോയി തള്ളുന്ന ഇന്നത്തെ തലമുറ കണ്ടുപഠിക്കേണ്ടതാണ് അദ്ദേഹത്തിന്റെ മാതൃഭക്തി. ഈയിടെ അന്തരിച്ച ഡോ. വത്സല ഷെണായ് (ഡോ. ഗണപതിറാവുവിന്റെ സഹോദരി) വാമൻഭട്ട് മാമന്റെ മാതൃസ്നേഹം കണ്ടപ്പോൾ പറഞ്ഞു "വാമനൻ പുരണത്തിലെ ശ്രാവണ"നെപ്പോലെയാണെന്ന്.

തലശ്ശേരി ശ്രീ. ലക്ഷമി നരസിംഹ ക്ഷേത്രത്തിലെ കാർത്തിക പൗർണ്ണമിയുടെ പ്രസാദം എല്ലാവർഷവും ഞങ്ങൾക്ക് ഭട്ട്മാമൻ കൊണ്ടുവന്ന് തരാറുണ്ടായിരുന്നു. ഭട്ട്മാമന്റെ കാലിന് ഓപ്പറേഷൻ വേണ്ടി വന്നപ്പോൾ ഡോ. ജയകുമാർ അത് ചെയ്തുകൊടുക്കുകയും, ഭട്ട് മാമന് അസുഖം മാറുകയും ചെയ്തു. പാണ്ഡുരംഗ മന്ദിറിൽ വച്ച് ശ്രീ വിഠൾ - രുഗ്മായിയുടെ മുൻപിൽ വച്ച് ഭട്ട്മാമൻ പൊന്നാട ചാർത്തി, പ്രസാദം നൽകി ഡോ. ജയകുമാറിനെ ആദരിച്ചു.' എനിക്ക് കിട്ടിയ ഏറ്റവും വലിയ അവാർഡായിരുന്നു അത് എന്നാണ് ഡോ. ജയകുമാർ ഈറനണിഞ്ഞ കണ്ണുകളോടെ, ഭട്ട് മാമന്റെ വിയോഗ വാർത്തയറിഞ്ഞപ്പോൾ പറഞ്ഞത്.

പ്രിയപ്പെട്ട ഭട്ട്മാം അങ്ങേയ്ക്ക് ഞങ്ങളുടെ പ്രണാമം. ഭട്ട് മാമന്റെ പത്നിയേയും സഹോദരങ്ങളേയും, ബന്ധുക്കളേയും ഞങ്ങളുടെ അനുശോചനങ്ങൾ അറിയിച്ചു കൊള്ളുന്നു.

# SAMYUKTHA GOWD SARASWATH SABHA CALICUT

## Applications invited for Educational Aid

Applications are invited from needy students belonging to the Sabha family for educational aid. The application should carry the following information:

1. Name of parent.
2. Name of the Institution and class in which the student is studying.
3. Marklist (Copy) of the last Annual Examination.

The application should reach the following address on or before July31th, 2020.

G. PRABHAKAR KAMATH
Secretary, S.G.S. Sabha
C/o. Sooraj Jewellers
Kamath Lane, Calicut - 673001

## NOTICE

Students of the S.G.S. Sabha family who have secured first class and above in S.S.L.C., Plus Two, Degree, Post Graduation and other courses may send the photocopy of their marklist along with a photo to the following address. Name of the parent should be mentioned. They will be honoured with medals and certificates during the Vijayadasami Celebration. Endowment prize will also be given to the qualified students.

G. PRABHAKAR KAMATH
Secretary, S.G.S. Sabha

## NOTICE

Ordinary members of the S.G.S. Sabha are requested to send their membership fees of Rs. 250 for the year 2019-2020 by cash, M.O., Cheque, D.D. before July 31st 2020. Saraswathvani will not be sent to those whose membership arrears remain unpaid for 3 years.

NB: Cheque and D.D. Payable to Samyuktha Gowd Saraswath Sabha, Calicut

G. PRABHAKAR KAMATH
Secretary, S.G.S. Sabha

# 15th DEATH ANNIVERSARY



## N. RAMANATH NAIK

Birth : 12-10-1941
Death : 22-07-2005

*Treasure him, dear lord,*

*in your garden of rest,*

*for while on earth,*

*he was one of the best*

Inserted by : Wife & Children

## जनन

Smt. SUMAN S. BHAT, wife of Shri. Indrajith Kini and the daughter of Smt. Sujatha S. Bhat and Shri. V. Suresh Bhat gave birth to a baby boy on 10th April 2020. The child has been named " IVAAN INDRAJITH".

## देहांत



G.NAMDEV SHENOY (63), a Life Member of the Sabha passed away on 15th June 2020. He is survived by his wife, Smt. Premalatha, daughter, Sapna and son in law, Shri. Ranesh Shenoy, Cherai.



Dr.G.VATSALA SHENOY(78), a Life member of the Sabha passed away on 20/6/2020.She is the retired Professor of Hindi, Alagappa University, Karaikudi, Tamilnadu. She is survived by her brothers Sri. G.K.Subramaniam,a Life member of the Sabha and Dr.G.Ganapathi Rao, a former President of the Sabha.

*Heartfelt condolenses to the bereaved family members*

# खास दीस

## JULY 2020

| | | |
|---|---|---|
| 8 Wednesday | : | Sankashta Chathurthi, Chandrodayam at 9-49 pm. |
| 16 Thursday | : | Ekadashi, Karkadaka Samkramanam |
| 17 Friday | : | Dakshinayana Aarambham |
| 20 Monday | : | Amaavasi, Aashada Maasa - Greeshma Rithu Avasaanam |
| 21 Tuesday | : | Shraavana Maasa Varsha Rithu Aarambham |
| 24 Friday | : | Choodi Pooja Aarambham |
| 25 Saturday | : | NAAGA PANCHAMI |
| 30 Thursday | : | Ekadashi |
| 31 Friday | : | Pavithraaropanam, Shree Varamahalakshmi Vrtham |

## AUGUST 2020

| | | |
|---|---|---|
| 3 Monday | : | Pournami, Raksha Bandhanam, Samudra Pooja |
| 4 Tuesday | : | SUTHA PUNNAV, Rigupa Karmam |
| 7 Friday | : | Sankashta Chathurthi, Chandrodayam at 9-42 pm. |
| 11 Tuesday | : | SHREE KRISHNA JANMAASHTAMI |
| 12 Wednesday | : | Harivaasaram till 11.17 am |
| 15 Saturday | : | Ekadashi |
| 16 Sunday | : | Simha Samkaramanam |
| 19 Wednesday | : | Amaavasi, Shraavana Maasa Avasaanam |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001 for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

